



എം. കൃഷ്ണൻനായർ

# സാഹിത്യവാരഫലം

അഞ്ചാംപനിയും പ്രേമവും കൊച്ചുന്നാളിലേ വരികയുള്ളു എന്നൊരു ചൊല്ലുണ്ട്. ശരിയാണത്. വന്നതുപോലെ അവയങ്ങു പോകുകയും ചെയ്യും. ശരീരത്തിനു വളർച്ച കിട്ടിക്കഴിഞ്ഞാൽ അഞ്ചാം പനി വരില്ല. മനസ്സിനു പരിപാകം വന്നാൽ, പ്രേമവും ആക്രമിക്കില്ല. വസൂരി ശരീരത്തിൽ പാടുകൾ വീഴ്ത്തും. അവന്റെ കൊച്ചനുജനായ അഞ്ചാംപനി പാടുകൾ ഉളവാക്കാതെ പൊയ്ക്കൊള്ളും. വ്രണചിഹ്നങ്ങൾ ഉണ്ടാക്കുമോ പ്രേമം? വിവാഹത്തിൽ പ്രേമം പര്യവസാനിച്ചാൽ അവയുണ്ടാകും. ആ പര്യവസാനത്തിനുവേണ്ടി ശ്രമിക്കുന്നതു പെണ്ണാണ്. അവഗണന, നോട്ടം, പുഞ്ചിരി, സ്പർശം, പ്രേമംനിറഞ്ഞ വാക്ക് ഇവയെല്ലാം കഴിഞ്ഞ് പെണ്ണ് അയാളോടു ചോദിക്കുന്നു: ''ഈ സാരി എനിക്കു ചേരുമോ?'' ഈ ചോദ്യത്തിന്റെ അർത്ഥം ''ഞാൻ സുന്ദരിയാണോ?'' എന്നാണ്. പിന്നെ ഒരുദിവസം വേറൊരു ചോദ്യം: ''ഇന്നലെ എന്റെ കൂട്ടുകാരിയെ കണ്ടില്ലേ? അവൾ സുന്ദരിയാണോ?'' ഇതിന്റെ അർത്ഥം ''നിങ്ങൾക്ക് അവളെ കണ്ടിട്ടു കാമമുണ്ടായോ?'' എന്നത്രേ. ആണിനുമുണ്ട് ഇത്തരം ഭാഷണങ്ങൾ. പെണ്ണിനെസ്സംബന്ധിച്ചു സ്വാതന്ത്ര്യമുണ്ടെങ്കിൽ അയാൾ ''നീ ഇന്നു സുന്ദരിതന്നെ''എന്നു മൊഴിയും. അത്രയ്ക്കു സ്വാതന്ത്ര്യമില്ലെങ്കിൽ ''ഹാ സാരി എന്തു നല്ലത്. നല്ല പോലെ ചേരുന്നു.'' എന്നായിരിക്കും പറയുക. ''നിന്നെക്കണ്ടിട്ട് എനിക്കു വല്ലാതെ വരുന്നു'' എന്ന് അതിന്റെ അർത്ഥം. കാമരാജിന്റെ ''പാർക്കലാം'' എന്നതിനു 'നടപ്പില്ല' എന്നേ അർത്ഥമുള്ളു. ഇതിനെയൊക്കെ പ്രച്ഛന്ന ഭാഷണമെന്നുവിളിക്കാം. കാമുകിക്കും കാമുകനും രാഷ്ട്രീയക്കാരനും ഇതു കൂടിയേ തീരൂ. സാഹിത്യനിരൂപകർക്കു വേണ്ട വേണ്ട. പക്ഷേ നമ്മുടെ ഒരു സാഹിത്യ നിരൂപകൻ പ്രച്ഛന്ന ഭാഷണത്തിൽ തൽപരനാണ്.

## വ്രണചിഹ്നങ്ങൾ

പരുന്തു പറക്കുമ്പോൾ ആകാശത്തു പാട് വീഴാറില്ല; ശാസ്ത്രജ്ഞൻ അതു വീഴ്ത്തുന്നു എന്ന് ജെ. കൃഷ്ണമൂർത്തി പറഞ്ഞിട്ടുണ്ട്. സാഹിത്യകാരന്മാർക്കും ചേരുമിത്. ഒരു പാടുപോലും വീഴ്ത്താ



ജെ. കൃഷ്ണമൂർത്തി



ലിയോ ടോൾസ്റ്റോയ്

തെയാണ് ചിലർ കഥകളെഴുതുന്നത്, കവിതയെഴുതുന്നത്. മററു ചിലർ എന്തെഴുതിയാലും വ്രണചിഹ്നങ്ങൾ ഉണ്ടാകും. കാളിദാസന്റെ മേഘസന്ദേശം വായിക്കുക. മനസ്സ് ശുഭ്രം. എലിയററിന്റെ തരിശുഭൂമി വായിച്ചാലോ? മനസ്സിൽ പാടുകൾ ഏറെ വീഴുന്നു. സാമുവൽ ബക്കററിന്റെ ഏതു നാടകവും വായിക്കുക. ചിഹ്നങ്ങൾ ഉണ്ടാകും മനസ്സിൽ. അദ്ദേഹത്തിന്റെ Act without words എന്ന നാടകം നോക്കുക. ഒരുത്തനെ വലതുവശത്തുനിന്നു നാടകവേദിയിലേക്ക് എറിയുന്നു. താഴെ വീണ അയാൾ പൊടി തട്ടിക്കളഞ്ഞിട്ട് എഴുന്നേല്ക്കുന്നു. ഉടനെ വലതുവശത്തു ചൂളംവിളി. അയാൾ അങ്ങോട്ടു ചെല്ലുന്നു. ഉടനെ വീണ്ടും നാടകവേദിയിലേക്ക് അയാൾ എറിയപ്പെടുന്നു. അജ്ഞാതമായ ശക്തിവിശേഷം നിസ്സഹായനായ മനുഷ്യനെ പീഡിപ്പിക്കുന്നതിന്റെ ചിത്രം ഈ നാടകം പ്രദാനംചെയ്യുന്നുവെന്നതിൽ സംശയമില്ല. പക്ഷേ, സർഗ്ഗാത്മകത്വം കരുതിക്കൂട്ടിയ പ്രവർത്തനം പോലെ പ്രത്യക്ഷമാകുന്നു. ഈ ദോഷം —പാടുവീഴ്ത്തൽ— ടോൾസ്റ്റോയിയുടെ ഒരു രചനയിലുമില്ല. വൈക്കം മുഹമ്മദ് ബഷീറിന്റെ 'തങ്കമോതിരം', തകഴി ശിവശങ്കരപ്പിള്ളയുടെ 'മാഞ്ചുവട്ടിൽ', പി. കേശവദേവിന്റെ 'കളിത്തോഴി' (പേരു ശരിയായോ എന്തോ) ഇവ വായിച്ചുകഴിഞ്ഞാൽ മനസ്സ് ശുഭ്രമായ അന്തരീക്ഷം പോലിരിക്കും. അതല്ല നവീനന്മാരുടെ കഥകൾ വായിച്ചാലുണ്ടാകുന്ന അവസ്ഥ. പാടുകളായിരിക്കുമെങ്ങും. ബാബു കുഴിമററം എന്ന കഥാകാരൻ ഇത്തരത്തിൽ വ്രണചിഹ്നങ്ങൾ വീഴ്ത്തിക്കൊണ്ട് വനിതാമാസികയുടെ ഏഴാം ലക്കത്തിൽ വിരാജിക്കുന്നതു് അദ്ദേഹം നവീനതയുടെ വക്താവായതുകൊണ്ടു മാത്രമാണ്. കൂടെപ്പഠിച്ച പെണ്ണിനോട് ഒരുത്തനു രാഗം. എന്നാൽ അയാൾ അവളുടെ മുഖത്തുപോലും നോക്കുന്നില്ല. വർഷങ്ങൾ കഴിഞ്ഞു. അവൾ ഡോക്ടറായി. അയാൾ രോഗിയായി അവളുടെ അടുത്തെത്തുന്നു. രോഗി ഡോക്ടറെക്കൊണ്ട് തന്റെ കാലു മുറിപ്പിച്ചു. പിന്നീട് കൈയും. ഒടുവിൽ തല മുറിപ്പിക്കാനെത്തുമ്പോൾ കഥ അവസാനിക്കുന്നു. ഫാന്റസിയിലൂടെ സ്നേഹത്തിന്റെ തീക്ഷ്ണത ചിത്രീകരിക്കുന്ന കഥ. ശ്വേതാന്തരീക്ഷത്തിലൂടെ പറന്നകലുന്ന പരുന്തായി മാറണം ബാബു കുഴിമററം എന്നു ഞാൻ പറയുന്നില്ല. ക്ഷതചിഹ്നങ്ങ



523    1988 ... 22

ളിലാണ് അദ്ദേഹത്തിനു കൗതുകമെങ്കിൽ അതു തെററെന്ന് ഉദ്‌ഘോഷിക്കാൻ ഞാനാര്?

* * *

അതേ ഞാനാര്? എന്റെ കാലും കൈയും മുറിച്ചാലും ഞാൻ 'ഞാൻ, ഞാൻ' എന്നു പറഞ്ഞുകൊണ്ടിരിക്കും. അതു ഗളനാളം മുറിയുന്നതുവരെ ഉണ്ടാകും. എന്നാൽ ഈ ഞാൻ എന്ന സത്തയെ പലരും സ്വയം നശിപ്പിച്ചുകൊണ്ടിരിക്കുകയല്ലേ? അതിരററു കുടിക്കുന്നവൻ, അതിരററു പുകവലിക്കുന്നവൻ, കൊടുങ്കാററുണ്ടാകുമെന്നു കണ്ടിട്ടും വഞ്ചിയിൽ കയറി കടലിലേക്കു പോകുന്നവൻ, വിമാനത്തിൽ കയറുന്നവൻ, വിപ്ലവത്തിൽ ചെന്നു ചാടുന്നവൻ ഇവരൊക്കെ അറിഞ്ഞുകൊണ്ടു മരണത്തെ സ്വാഗതംചെയ്യുന്നവനാണ്. മുൻപൊരിക്കൽ മരണം നമ്മുടെ പിറകിലുണ്ട് എന്ന് എഴുതിയതു തെററ്. മരണം പിറകിലല്ല. മുൻപേ പോകുന്ന മരണത്തെ ഓടിച്ചെന്ന് ആശ്ലേഷിക്കാൻ ശ്രമിക്കുന്നവരാണ് നമ്മൾ.

## മരണത്തെ ജയിക്കുന്ന പുഞ്ചിരി

ശരി. എങ്കിലും സ്നേഹം മരണത്തെയും തോല്പിക്കുമെന്നു കലാകാരന്മാർ പാറ



തുർഗ്ഗന്യേഫ്

ന്നു. റഷ്യൻ നോവലിസ്ററ് തുർഗന്യേഫിന്റെ വിവരണം കേട്ടാലും:–

'വേട്ടയാടിക്കഴിഞ്ഞതിനു ശേഷം ഞാൻ തിരിച്ചു പോരികയായിരുന്നു. പൂന്തോട്ടത്തിന്റെ തണൽവഴിയിലൂടെയാണ് എന്റെ നടത്തം. എന്റെ ശ്വാനൻ മുൻപിലും. പെട്ടെന്ന് അവൻ കാലുകൾ പതുക്കെ വയ്ക്കാൻ തുടങ്ങി. വേട്ടയാടാനുള്ള മൃഗത്തെ പിടികൂടാനെന്നപോലെ പതുങ്ങിപ്പതുങ്ങി നടന്നു. ഞാൻ നടപ്പാതയിലൂടെ നോക്കിയപ്പോൾ ചുണ്ടിനു ചുററും മഞ്ഞനിറവും തലയിൽ പൂടയുമുള്ള ഒരു കൊച്ചു കുരുവിയെ കണ്ടു. അതു കൂട്ടിൽനിന്നു വീണുപോയതാണ്. അനങ്ങാനാവാതെ, പകുതി വളർന്ന ചിറകുകൾ നിസ്സഹായാവസ്ഥയിൽ വീശിക്കൊണ്ട് അതിരുന്നു. എന്റെ ശ്വാനൻ പതുക്കെ അതിനോട് അടുക്കുകയായിരുന്നു. അപ്പോൾ അടുത്തുള്ള വൃക്ഷത്തിൽനിന്നു പാഞ്ഞുവന്ന ഇരുണ്ടനിറമാർന്ന കഴുത്തുള്ള പ്രായംകൂടിയ ഒരുകുരുവി അവന്റെ മൂക്കിനുതാഴെത്തന്നെ കല്ലുപോലെവീണു. എല്ലാം അലങ്കോലമായി. ഭയപ്പെട്ട്, നൈരാശ്യത്തോടെ ദയനീയമായ 'കീ' ശബ്ദത്തോടെ അതു തുറന്ന വായിലെ പ്രകാശിക്കുന്ന പല്ലുകൾക്കു മുൻപിൽ രണ്ടു തവണ പറന്നുവീണു. രക്ഷിക്കാനായി ചാടി. അത് കുഞ്ഞിന്റെ മുൻപിൽ, തന്നെ എറിഞ്ഞു. അതിന്റെ കൊച്ചു ശരീരം ഭയംകൊണ്ടു വിറയ്ക്കുകയായിരുന്നു. അതിന്റെ ശബ്ദം പരുഷവും വിചിത്രവും. പേടിയാൽ മോഹാലസ്യപ്പെട്ട് അതു തന്നെത്തന്നെ ബലിയർപ്പിക്കുകയായിരുന്നു. ശ്വാനൻ എന്തൊരു ഭീമാ



ഒ. എൻ. വി.

കാരനായ രാക്ഷസൻ എന്ന് അതിനു തോന്നിയിരിക്കണം. പക്ഷേ, ഉയർന്ന മരക്കൊമ്പിൽ അപകടമില്ലാത്ത മട്ടിൽ അതിന് ഇരിക്കാൻ വയ്യായിരുന്നു... ഇച്ഛാശക്തിയെക്കാൾ വലിയൊരു ശക്തി അതിനെ താഴെ തള്ളിയിട്ടു. എന്റെ 'ട്രെസർ' അനങ്ങാതെ നിന്നു, അവൻ പിറകോട്ടു മാറി... അവനും ഈ ശക്തിവിശേഷം കണ്ടറിഞ്ഞു എന്നതു വ്യക്തം. സ്വസ്ഥത നഷ്ടപ്പെട്ട ആ ശ്വാനനെ വിളിച്ചിട്ട് ഞാൻ ആദരത്തോടെ നടന്നു.

അതേ. ചിരിക്കരുതേ. ധൈര്യമുള്ള ആ കൊച്ചു പക്ഷിയോട്, അതിന്റെ സ്നേഹവികാരം കണ്ട് എനിക്കു ബഹുമാനം തോന്നി. മരണത്തെക്കാളോ മരണഭീതിയെക്കാളോ സ്നേഹത്തിനു ശക്തിയുണ്ടെന്ന് എനിക്കു തോന്നി. സ്നേഹത്താലാണ്, അതിനാൽ മാത്രമാണ് ജീവിതം ഐക്യമാർന്ന് പുരോഗമിക്കുന്നത്''

മരണത്തെക്കാൾ ശക്തിയുള്ള സ്നേഹം എം. എൻ. ഗോവിന്ദൻനായരെസ്സംബന്ധിച്ച് ഒ. എൻ. വി. കുറുപ്പിനും കേരളത്തിലെ ജനങ്ങൾക്കും ഉണ്ടായിരിക്കുമെന്ന് അദ്ദേഹം (കവി) കാവ്യഭംഗിയോടെ പറയുന്നു. (ജനയുഗം വിശേഷാൽ പ്രതിയിലെ 'സ്മാരകലക്ഷം' എന്ന കാവ്യം)

നിസ്വർതന്നുടയക്കുടാരങ്ങളാകു
ന്നൊരീ
ലക്ഷം വീടുകൾക്കുള്ളിലന്തിയി
ലേതോ കൈകൾ
കൊളുത്തിവയ്ക്കും മൺചിരാതിന്റെ
തിരിത്തുമ്പിൽ
ജ്വലിക്കും മരണത്തെജ്ജയിക്കുമാ
പ്പുഞ്ചിരി.

നിഷ്കളങ്കമായ ആ പുഞ്ചിരി ഞാനും കാണുന്നു. അന്തരിച്ച മഹാവ്യക്തിയെ സ്മരിച്ച കവിയുടെ ഉചിതജ്ഞത ആദരണീയം തന്നെ.

* * *

അക്ഷപാദനെന്നും ദീർഘതപസ്സെന്നുമുള്ള പേരുകളിൽ അറിയപ്പെട്ടിരുന്ന ഗൗതമൻ (ബി.സി. 580–520. ബുദ്ധനല്ല) ന്യായസൂത്രം രചിച്ചു. അതു മലയാളികൾക്കു പരിചയപ്പെടുത്തിക്കൊടുത്ത പണ്ഡിതനായിരുന്നു കുറിശ്ശേരി ഗോപാലപിള്ള. അദ്ദേഹം ഇന്നില്ല. രോഗാർത്തനായി അദ്ദേഹം ശാസ്തമംഗലത്തെ രാമകൃഷ്ണാശുപത്രിയിൽ കിടന്നപ്പോൾ ഞാൻ ഒരുദിവസം അദ്ദേഹത്തെ കാണാൻ ചെന്നു. അന്നു രാത്രി പത്തുമണിക്കു മുൻപ് അദ്ദേഹം മരിക്കുമെന്നാണു ഡോക്ടർമാർ പറഞ്ഞത്. അതറിഞ്ഞ് എല്ലാ ബന്ധുക്കളും മിത്രങ്ങളും ആശുപത്രിയിൽ എത്തിയിരുന്നു. കുറിശ്ശേരി അന്നു മരിച്ചില്ല. പിന്നെയും വളരെക്കാലം ജീവിച്ചിരുന്നു. തിരുവനന്തപുരത്ത് കുന്നിൻപുറമെന്ന സ്ഥലത്ത് അദ്ദേഹം താമസിക്കുമ്പോൾ ഞാൻ അദ്ദേഹത്തെ കാണാൻ പോയി. ഗോ

പാലപിള്ള പറഞ്ഞു: ''ഞാൻ മരിക്കുമെന്നു ഡോക്ടർമാർ അറിയിച്ച ദിവസം സാർ വന്നതു് എനിക്കോർമ്മയുണ്ടു്. ഞാനും അറിഞ്ഞിരുന്നു ഡോക്ടർമാർ പറഞ്ഞതു്.'' എന്റെ ചോദ്യം: ''മരിക്കുമെന്നു് അറിഞ്ഞപ്പോൾ എന്തു തോന്നി?'' ഗോപാലപിള്ള: ഒന്നും തോന്നിയില്ല. ദുഃഖമില്ല, സന്തോഷമില്ല. ഭാര്യയെക്കുറിച്ചോ, മക്കളെക്കുറിച്ചോ ഞാൻ വിചാരിച്ചതേയില്ല. 'ഞാൻ മരിക്കാൻപോകുന്നു' എന്നൊരു തോന്നൽ മാത്രം എനിക്കുണ്ടായി.'' കറിശ്ശേരി ഗോപാലപിള്ളയ്ക്കു മാത്രമല്ല മരണത്തിൽനിന്നു് അദ്ദേഹത്തെപ്പോലെ രക്ഷപ്പെട്ട മററു പലർക്കും ഈ നിസ്സംഗത അനുഭവപ്പെട്ടതായി എനിക്കറിയാൻ കഴിഞ്ഞിട്ടുണ്ടു്. മരിച്ചുകഴിഞ്ഞാൽ ഒന്നുമില്ല. . എങ്കിലും മരണാനന്തരാനുഭൂതി എന്നൊന്നുണ്ടെങ്കിൽ അതറിയാൻ മാർഗ്ഗമെന്താണു്? ഹെർമാൻ ബ്രോഹിന്റെ The Death of Vergil എന്ന അതിസുന്ദരമായ നോവൽ വായിക്കുക. അതറിയാം. വേണ്ടപ്പെട്ടവരുടെ മരണം വേറൊരാളിൽ ജനിപ്പിക്കുന്ന അനുഭൂതിയെക്കുറിച്ചു് അറിയണമെന്നുണ്ടോ? എങ്കിൽ സീമോൻ ദെ ബോവ്വാറിന്റെ A Very Easy Death എന്ന ഗ്രന്ഥം വായിച്ചാലും. അവരുടെ അമ്മ ക്യാൻസർ പിടിച്ചു മരിച്ചതിന്റെ വർണ്ണനമാണു് ആ പുസ്തകം. ''സ്വാഭാവിക മരണം എന്നൊന്നില്ല. മനുഷ്യനു് സംഭവിക്കുന്നതൊന്നും സ്വാഭാവികമല്ല'' എന്നാണു് അവരുടെ അനുമാനം. താൻ മരണത്തോടു് അടുത്തുവെന്നു യുങ് വിചാരിച്ചകാലത്തു് അദ്ദേഹത്തിനുണ്ടായ അനുഭൂതിവിശേഷങ്ങളെക്കുറിച്ചു വായനക്കാർക്കു് അറിയാൻ താൽപര്യമുണ്ടോ? ഉണ്ടെങ്കിൽ യുങ്ങിന്റെ Memories, Dreams, Reflections എന്ന ഗ്രന്ഥത്തിലെ Visions എന്ന അധ്യായം വായിക്കുക.

## നല്ല കഥ

പ്രശസ്തനായ ഒരു വൈദ്യൻ ആത്മഹത്യചെയ്യാനായി വിഷംകുടിച്ചു. അദ്ദേഹം കിടന്നു പിടയുന്നതുകണ്ടു് വൈദ്യനായ അനന്തരവൻ ചെന്നു കാര്യമന്വേഷിച്ചു. അമ്മാവൻ കഴിച്ച വിഷത്തിന്റെ മറുമരുന്നു് അറിയാമായിരുന്ന അനന്തരവൻ അതു വെള്ളത്തിൽ കലക്കി കുറച്ചു ഗ്ലാസ്സിലൊഴിച്ചുകൊടുത്തു. ''ആ വലിയ പാത്രത്തോടെ അതിങ്ങു താ മുഴുവനും ഒററവലിപ്പിനു കുടിക്കട്ടെ'' എന്നു് അമ്മാവൻ പറഞ്ഞു. അനന്തരവൻ അതുകൊടുത്തു. അദ്ദേഹം പാത്രത്തോടെ മറുമരുന്നു് ദൂരെയെറിഞ്ഞു. പിടച്ചുപിടച്ചു് മരിക്കുകയും ചെയ്തു. (സാഹിത്യവാരഫലത്തിൽ എഴുതുന്നതെല്ലാം സത്യമാണു്. ഈ സംഭവവും സത്യം. ആ വൈദ്യന്റെയും അനന്തരവന്റെയും പേരെഴുതാൻ മടിയുണ്ടു്.)

ആത്മഹത്യകൾ പൊതുവേ ആക്രമണങ്ങളാണു്. വ്യഭിചാരിണിയായ ഭാര്യയെ നേരിട്ടു് ആക്രമിക്കാൻ മടിച്ചു് കുടിച്ചുകുടിച്ചു് ജീവിതം അവസാനിപ്പിക്കു



യുങ്

ന്നവരുമുണ്ടു്. ജീവിതം കഴിച്ചുകൂട്ടാൻ അവശ്യംവേണ്ട ജോലി നല്കാത്ത സമുദായത്തെ തോല്പിക്കാൻവേണ്ടി ആത്മഹത്യചെയ്യുന്നവരുണ്ടു്. ഭർത്താവിന്റെ പരസ്ത്രീഗമനംകണ്ടു് അയാളെ ആക്രമിക്കുന്ന മട്ടിൽ ജീവിതം അവസാനിപ്പിക്കുന്ന ഭാര്യയുണ്ടു്. നിഗ്രഹിക്കാനുള്ള താൽപര്യമാണു് സ്വയം നിഗ്രഹിക്കപ്പെടുക എന്ന കൃത്യമായി രൂപംകൊള്ളുന്നതു്. ഈ ചിന്താഗതിയെ—സമുദായത്തോടുള്ള പ്രതികാരവാഞ്ഛയെ—കലാസുന്ദരമായി ആവിഷ്കരിക്കുന്ന ഒരു ചെറുകഥയുണ്ടു് ജനയുഗം വിശേഷാൽ പ്രതിയിൽ. ജോയി തിരുമൂലപുരത്തിന്റെ 'കനിഷ്കനും കട്ടച്ചിറ കരുണനും.' കനിഷ്കവിമാനം തകർന്നപ്പോൾ താനുംകൂടി അതിലുണ്ടായിരുന്നെങ്കിൽ എല്ലാ ജീവിതക്ലേശങ്ങളും ഒഴിവാക്കാമായിരുന്നല്ലോ എന്നാണു് കരുണന്റെ ആഗ്രഹം. അതു ഫലിച്ചില്ല. ഇനി അയാൾ വിമാനത്തിൽ കയറിയെന്നുതന്നെ വിചാരിക്കുക. മരിച്ചെന്നും കരുതു. ബന്ധുക്കൾ എത്ര നൃശംസതയോടെയാണു് പെരുമാറാൻ പോകുന്നതെന്നു് കഥാകാരൻ സത്യസന്ധമായി, കലാചാതുരിയോടെ വ്യക്തമാക്കിത്തരുന്നു. ആധ്യാത്മികത്വം നഷ്ടപ്പെട്ട നമ്മുടെ സമുദായത്തിന്റെ ക്രൂരത മുഴുവൻ ആ ചെറുകഥയിലുണ്ടു്. ഇതു നമ്മെ വികാരം കൊള്ളിക്കുന്നു, ചിന്തിപ്പിക്കുന്നു.

* * *

കാഴ്ചപോലും മരണമാണു്, കാരണം ഒരു ബിന്ദുവിനപ്പുറം നമുക്കു കാണാൻ കഴിയുന്നില്ല എന്നതത്രേ. അപ്പോൾ നമ്മുടെ കാഴ്ച മരിക്കുന്നു. നമ്മുടെ കഴിവുകൾ എവിടെ അവസാനിക്കുന്നുവോ അവിടെ നമ്മൾ മരിക്കുന്നു.— ജോൺ

ജോൺ ഫൗൾസ്



ഫൗറസ് The Aristos എന്ന പുസ്തകത്തിൽ. വായിക്കേണ്ട പുസ്തകമാണിത്.

## മൗനം

എല്ലാം മൗനമാണ് കെ. കെ. സുജാതയുടെ 'മൗനം' എന്ന ചെറുകഥയിൽ. തെരുവിൽ ഒരു പിടച്ചിലോടെ ശവമായിത്തീർന്ന ദാദ. ആ ശവത്തിനു മൗനം. വർഗ്ഗീയവാദികളോ രാഷ്ട്രീയകക്ഷിയിൽപെട്ടവരോ ഒററക്കത്തിനു കീഴവനെ കൊന്നു. ആ മൃതദേഹത്തിനു മൗനം; സാന്ദീപിന്റെയും നന്ദിനിയുടെയും ക്ലേശപൂർണ്ണമായ ജീവിതത്തിൽ മൗനമേയുള്ളൂ. ജിത്തുവിനെ, സാന്ദീപിനെ കാത്തിരിക്കുമ്പോഴും മൗനം. സമകാലിക ജീവിതത്തിന്റെ ക്രൗര്യത്തെ പ്രതിപാദിച്ചാൽ കൊള്ളാമെന്നുണ്ട് സുജാതയ്ക്കു്. പക്ഷേ ആഗ്രഹം ആഗ്രഹമായിത്തന്നെ അവശേഷിക്കുന്നു. മൗനം മൗനമായി അനുഭവപ്പെടുന്നില്ല വായനക്കാരനു്. പലരും പല പരിവൃത്തി പ്രയോഗിച്ച ഒരാശയം ഇവിടെ എടുത്തെഴുതിക്കൊള്ളട്ടെ. തേനിന്റെ മാധുര്യമറിയണമെങ്കിൽ അതു് നാക്കിലൊഴിച്ചുനോക്കണം. കടലാസ്സിൽ തേനെന്നു് എഴുതി നക്കിയാൽ മതിയാവുകയില്ല. വാങ്മയ ചിത്രങ്ങളിലൂടെ മൗനത്തെ ആവിഷ്കരിക്കാതെ ''വാചകമടി''യിൽ രസിക്കുകയാണ് സുജാത. ദുർഗ്രഹവും സ്യൂഡോപൊയററിക്കുമായ വാക്യങ്ങളെഴുതിവച്ചാൽ ഭാവാവിഷ്കരണമായി എന്ന തെററിദ്ധാരണയാണ് കഥയെഴുത്തുകാരിക്കു്. ആ തെററിദ്ധാരണയിൽനിന്നു രൂപംകൊണ്ട ഈ കഥാസാഹസം അടക്കം മറയുമില്ലാതെ കുട്ടിയിട്ട കരിങ്കൽക്കഷണങ്ങളെപ്പോലെ മാതൃഭൂമിയുടെ രാജവീഥിയിൽ കിടക്കുന്നു. ഒഴിഞ്ഞുപോകൂ. ഇല്ലെങ്കിൽ കാലു് അതിൽത്തട്ടി മുറിയും.

## ക്ാബറെ

നഗ്നത നാലുതരത്തിലാണ്:

1. nuditas naturalis—നിഷ്കളങ്കതയോടെ സ്ത്രീയും പുരുഷനും കുഞ്ഞും നില്ക്കുന്നതു്. ആദം, ഔവ്വ ഇവരുടെ നഗ്നത.

2. nuditas temporalis–രോഗം, ദാരിദ്ര്യം ഇവകൊണ്ടുണ്ടാകുന്നതു്. ആശുപത്രികളിലും മററും രോഗത്താൽ ബോധക്ഷയംവന്നവർ നഗ്നത കാണിക്കുമ്പോൾ ആരും അതു നോക്കാറില്ല. ദാരിദ്ര്യത്തിന്റെ ഫലമായി കീറിയ ബ്ലൗസിട്ടു് നടക്കുന്ന സ്ത്രീകളുടെ നെഞ്ചിലേക്കു ആരും കണ്ണോടിക്കില്ല.

3. nuditas virtuolis–ലൗകികജീവിതത്തോടുള്ള വെറുപ്പു കാണിക്കാനായി സന്ന്യാസിമാരും സന്ന്യാസിനിമാരും നഗ്നരായി നില്ക്കുന്നതു്.

4. nuditas criminalis—കാമംകൊണ്ടുള്ള നഗ്നത പ്രദർശിപ്പിക്കൽ.

ക്ാബറെ നർത്തകികളുടെ നഗ്നതാപ്രദർശനം രണ്ടാമത്തെ വിഭാഗത്തിലാണ് പെടുന്നതു്. ദാരിദ്ര്യമാണ് അതിനു ഹേതു. അതു പരിഹരിക്കപ്പെട്ടാൽ നഗ്നത കാണിച്ചു് അഷ്ടിക്കു വകയുണ്ടാക്കാൻ ആരും തുനിയുകയില്ല. പിന്നെ നമ്മുടെ ''സദാചാര വ്യസനികൾ'' കരുതുന്നതുപോലെയല്ല സത്യം. സ്ത്രീയുടെ ശരീരത്തെസ്സംബന്ധിച്ചു് ഇന്നൊരു 'ഡിമിസ്റ്റിഫിക്കേഷൻ' ഉണ്ടായിട്ടുണ്ടു്. പെണ്ണിന്റെ പൊന്മേനികണ്ടു് ഇന്നു് യുവാക്കന്മാർ പോലും ഇളകുന്നില്ല. സ്ത്രീ പുരുഷനെ തൊട്ടാൽ അവൾക്കു് എക്സൈറ്റ്മെന്റുണ്ടോ എന്ന രഹസ്യമായിട്ടെങ്കിലും നോക്കുന്നവരാണ് പുരുഷന്മാരിൽ അധികം പേരും. ചുംബനത്തിനും പലർക്കും പേടിയാണ്, രോഗം പകരുമെന്നുള്ള നിശ്ചയം. ഇതൊക്കെക്കൊണ്ടാണ് അശ്ലീല രചനകളിൽ ഇന്നു് ആളുകൾക്കു താൽപര്യം കുറഞ്ഞുപോയതും. പോർണൊഗ്രാഫിക് നോവലുകളും സെക്സ് ഗ്രന്ഥങ്ങളും പുസ്തകശാലകളിൽ ചെലവാകാതെയിരിക്കുന്നു. അതിനാൽ ക്ാബറേ നൃത്തത്തിലൊന്നും ഇത്ര വളരെ പേടിക്കാനില്ല. കാമോത്സുകത കൂടിയവർ അവിടെ ആദ്യമൊക്കെ ചെല്ലും. ഏറെ ദിനങ്ങൾ വേണ്ടിവരില്ല. അതിനുമുൻപു് ചെടിപ്പുണ്ടാകും. അശ്ലീലരചനയിൽ ഇന്നുണ്ടായിരിക്കുന്ന ചെടിപ്പുപോലെതന്നെ അതു്.

പിന്നെ ഒരു കണക്കിൽ നമ്മളെല്ലാം ക്ാബറെ നൃത്തവിദഗ്ദ്ധന്മാരും നൃത്തവിദഗ്ദ്ധകളുമല്ലേ? നെഞ്ചിലെ കറുത്തരോമം കാണിക്കാൻ, അതിലൂടെ ചാർത്തിയിരിക്കുന്ന സ്വർണ്ണമാല കാണിക്കാൻ ബനിയനിടാതെ ഷർട്ടു് തുറന്നിട്ടുകൊണ്ടു് കടയിലിരിക്കുന്ന ഉടമസ്ഥൻ, ഇറുകിപ്പിടിച്ച പാൻറ്സിട്ടു് ജനനേന്ദ്രിയത്തിന്റെ തള്ളൽ കാണിച്ചു നടക്കുന്ന ചെറുപ്പക്കാരൻ, ഭുജകോടരം കാണുന്ന സ്ലീവ്‌ലെസ്സ് ബ്ലൗസിട്ടു നടക്കുന്നവൾ, ജനനേന്ദ്രിയത്തിന്റെ രൂപമാർന്ന പൊക്കിൾ പ്രദർശിപ്പിക്കുന്നവൾ, ഹൈഹീൽ ഷൂസോ ചെരിപ്പോ ഇട്ടു് നിതംബം കൂടുതൽ ആട്ടുന്നവൾ, മിനിസ്കർട്ടു് ധരിക്കുന്നവൾ, കാണുന്നവർക്കു ഓക്കാനം ഉണ്ടാക്കുന്ന 'നൈററി' ധരിക്കുന്നവൾ ഇങ്ങനെ എത്രയെത്ര ക്ാബറെക്കാരാണു് നമ്മുടെ നാട്ടിലുള്ളതു്. അതിന്റെയെല്ലാം എക്സ്റ്റെൻഷനായി കരുതിയാൽ മതി ക്ാബറേ നൃത്തം. സദാചാര വ്യസനികൾ വ്യസനിക്കുമ്പോലെയൊന്നുമില്ല ഈ നൃത്തത്തിൽ. തോമസിന്റെ സുവിശേഷത്തിൽ ക്രിസ്തുപറയുന്നു: ''ലജ്ജകൂടാതെ നിങ്ങൾ ശരീരം അനാവരണം ചെയ്യുമ്പോൾ, നിങ്ങൾ വസ്ത്രങ്ങൾ ഊരി കാല്ക്കലെറിഞ്ഞു് കുഞ്ഞുങ്ങളെപ്പോലെ അവയെ ചവിട്ടി മെതിക്കുമ്പോൾ'' [ഞാൻ നിങ്ങളുടെ അടുക്കൽ വീണ്ടുമെത്തും.]

പണ്ടു്, കെ. എം. പണിക്കർ കവിയല്ലെന്നു കാണിച്ചുകൊണ്ടു് ഞാനെഴുതിയ ലേഖനം വായിച്ചിട്ടു് സി. നാരായണപിള്ള എന്നോടു പറഞ്ഞു: ''ഞാൻ നിങ്ങളുടെ ലേഖനം വായിച്ചു. കെ. എം. പണിക്കർ കവിയല്ലെന്നു സ്ഥാപിച്ചേ അടങ്ങൂ എന്നൊരു മട്ടു് നിങ്ങൾക്കു്. അതു പാടില്ല. 'എനിക്കു് അങ്ങനെ തോന്നുന്നു. ഞാൻ എഴുതുന്നു' എന്ന രീതിയേ ആകാവൂ.'' ഞാൻ ആ ഉപദേശം സ്വീകരിച്ചു. ക്ാബറേ നൃത്തം തെററാണെന്നു തോന്നുന്നോ? എങ്കിൽ അതു പറഞ്ഞുകൊള്ളൂ. ഇത്ര ആവേശം കാണിക്കാതിരിക്കൂ. ആവേശം കാണിച്ചാൽ ബഹുജനം തെററിദ്ധരിക്കും. പി. എസ്. നിർമ്മല മാതൃഭൂമി ആഴ്ചപ്പതിപ്പിൽ എഴുതിയ നിഷ്പക്ഷതയുള്ള ലേഖനം വായിച്ചതിനാലാണ് ഇത്രയും എഴുതണമെന്നു് എനിക്കു തോന്നിയതു്.



സി. നാരായണപിള്ള

## മോഹഭംഗം

വടക്കേയിന്ത്യയിൽ ഒരു കാട്ടുപ്രദേശത്തു് കുറെക്കാലം താമസിച്ചിരുന്നു ഞാൻ. താമസിക്കുന്നിടം ടൗൺഷിപ്പുപോലിരിക്കും. രണ്ടു ഫർലോങ് നടന്നാൽ മതി, കാട്ടിനകത്താകും. മരങ്ങൾ ഇടതിങ്ങി വളർന്നുനിൽക്കുന്നതും വള്ളികൾ കെട്ടുപിണഞ്ഞു് പാമ്പുകളെപ്പോലെ കിടക്കുന്നതും കണ്ടാൽ പേടിയാകും. അതു കാണുമ്പോൾ താമസസ്ഥലത്തെ കീലിട്ട റോഡുകളും അവയെ വെള്ളിച്ചാറിൽ മുക്കുന്ന വൈദ്യുതദീപങ്ങളും ഓർമ്മവരും. കൊടുംകാടാണു് മോഹ



ഐൻസ്റ്റൈൻ

ഭംഗമുണ്ടാക്കി ടൗൺഷിപ്പിനെ ഓർമ്മിപ്പിക്കുന്നതു്.

അവിടത്തെ മഴക്കാലം ആഹ്ലാദദായകമല്ല. കൊടുങ്കാററടിക്കും. മഴയത്തു് റോഡിൽ ഇറങ്ങിനടന്ന എന്റെ മൂന്നു കുടകൾ പിടിവിട്ടു് പറന്നുപോയിട്ടുണ്ടു്. മഞ്ഞുകാലം വരുമ്പോൾ തൊലിയാകെ വലിയും. ചെതുമ്പൽ വരും. ചുണ്ടുകൾ പൊട്ടും. അപ്പോഴാണു് മോഹഭംഗം. മഴക്കാലമെത്ര ഭേദം എന്നുതോന്നും. ടൗൺഷിപ്പും മഴക്കാലവും വള്ളത്തോളും ചങ്ങമ്പുഴയും ഭാഷ കൈകാര്യം ചെയ്ത കാലയളവുപോലാണു്. കൊടുങ്കാറ്റും മഞ്ഞുകാലവും നവീനന്മാർ ഭാഷ പ്രയോഗിക്കുന്ന ഈ കാലയളവുപോലാണു്. ജീവിതമാകെ മോഹവും മോഹഭംഗങ്ങളുമാണു്. അപകടത്തിൽ കാലു പോയവൻ വീൽച്ചെയറിൽ ഇരുന്നുകൊണ്ടു് കൊച്ചുപെൺകുട്ടികൾക്കു പൂ അടർത്തിക്കൊടുക്കുന്നു. സെക്സാണു് അതിന്റെ പിന്നിലുള്ളതെന്നു് ചിലർ പറഞ്ഞപ്പോൾ അയാൾ കൂട്ടുകാരനെയും അയാളുടെ മകളെയും കാണാൻ പോയി. മകൾക്കു് അന്നും അഞ്ചുവയസ്സാണെന്നാണു് അയാളുടെ വിചാരം. അവളെപ്പിടിച്ചു മടിയിലിരുത്തി പൂ ചൂടിക്കാൻ ശ്രമിക്കുമ്പോൾ അവൾ ചാടിയെഴുന്നേല്ക്കുന്നു. അവൾ കോളേജ് വിദ്യാർത്ഥിനിയാണെന്നും പ്രായമെത്തിയവളാണെന്നും കൂട്ടുകാരൻ അറിയിക്കുന്നു. മോഹഭംഗം. ആദ്യത്തെ മോഹഭംഗം ഉറയ്ക്കാൻ രണ്ടാമതൊന്നുകൂടെ വേണ്ടിവന്നു. കുങ്കുമം വാരികയിൽ ഇ. യു. അരവിന്ദാക്ഷൻ എഴുതിയ 'സുന്ദരകാണ്ഡം ഇവിടെ സമാപിക്കുന്നു' എന്ന ഇക്കഥ നന്നായിട്ടുണ്ടു്. പാവകൾ വെറും പാവകളാണെന്നും ജീവനുള്ള കുട്ടികളല്ലെന്നും മനസ്സിലാക്കാൻ കാലംവേണ്ടിവരും പെൺകുഞ്ഞിനു്. ഈ കഥയിലെ പ്രധാനകഥാപാത്രം നിഷ്കളങ്കനാണു്. പ്രത്യഭിജ്ഞാനമുണ്ടാകാൻ കാലമേറെ വേണ്ടിവന്നുവെന്നേ പറയാനുള്ളൂ.

## നിർവ്വചനങ്ങൾ, നിരീക്ഷണങ്ങൾ

കഷണ്ടി:– ബ്രഹ്മക്ഷൗരമെന്നു സി. വി. രാമൻപിള്ള. ബുദ്ധിശക്തിയുടെ അടയാളമെന്നു ചിലർ. അതു സത്യമാണെങ്കിൽ കാടുപോലെ തലമുടിയുണ്ടായിരുന്ന ഐൻസ്റ്റൈനാണു് ഏററവും വലിയ മണ്ടൻ.

ഫോറിൻ സാധനങ്ങൾ:–മാലി ദ്വീപിൽ ഉണ്ടാക്കുന്ന എല്ലാ സാധനങ്ങളും തിരുവനന്തപുരത്തുള്ളവർക്കു ഫോറിൻ സാധനങ്ങളാണു്.

അശ്ലീലം:–സ്ത്രീകൾ കേട്ടാൽ വല്ലാതെ ലജ്ജിക്കും. ഉറക്കറയിലെ അവരുടെ പ്രവത്തനങ്ങൾ പുരുഷന്മാരെ അതിലേറെ ലജ്ജിപ്പിക്കും. ''ഓവർ ററു ഡെൽഹി:'' പരസ്യങ്ങൾ കാണാനും ഗോസായിഭാഷ കേൾക്കാനും തയ്യാറായിക്കൊള്ളൂ എന്ന മുന്നറിയിപ്പു്.

ഭാര്യയെ പ്രസവത്തിനായി വീട്ടിലയച്ചിട്ടു് അയാൾ ഒററയ്ക്കു താമസിക്കുന്നു. മഴദിവസം. മഴയിൽനിന്നു രക്ഷപ്പെടാൻ ഒരു സുന്ദരി അവിടെ കയറിച്ചെന്നു. അയാളുടെ കാമമിളകി. അവളുണ്ടോ വശപ്പെടുന്നു. കുടയെടുത്തു കൊടുത്തു് അയാൾ അവളെ യാത്രയാക്കുന്നു. ആരുടെ ജീവിതത്തിലും ഉണ്ടായിരിക്കാനിടയുള്ള ഈ സംഭവം വൈശാഖന്റെ തൂലിക തനിത്തങ്കമാക്കിയിരിക്കുന്നു. (വനജ്വാലകൾ എന്ന കഥ—കരിമ്പന മാസികയിൽ.)

മോനായിയുടെ ഭട്ട് മനോരാജ്യത്തിൽ. ആരെന്തുപറഞ്ഞാലും ശരി എനിക്കു് ആഴ്ചതോറും ഭട്ടിനെ കണ്ടേ തീരൂ. അയാളുടെ മണ്ടത്തരം കണ്ടു ചിരിച്ചേ പറ്റൂ. ചിരിക്കുമ്പോൾ പിന്നെയും ചിരിപ്പിക്കാൻ മംഗളം വാരികയിലെ കെ. എസ്. രഘുവിന്റെ മത്തായിച്ചനുമുണ്ടു്.

ഭർത്താവിനു ജോലി കിട്ടാൻവേണ്ടി ഭാര്യ വ്യഭിചരിക്കുന്നു. ഭർത്താവു കുടിയനായി. ഭാര്യ ആത്മഹത്യ ചെയ്തു! ജോലിവാങ്ങിക്കൊടുത്തവനോടു് ഭർത്താവു് പ്രതികാരത്തിനു് ആരംഭിക്കുന്നു—നസീം പുന്നയൂർ എക്സ്പ്രസ്സ് വാരികയിലെഴുതിയ 'പുതിയ വിസ' എന്ന കഥയാണിതു്—ബാങ്ക് കൊള്ളയടിക്കാനും വീട്ടിൽ കയറി മോഷ്ടിക്കാനും റോഡിലൂടെ പോകുന്നവന്റെ മുതുകിൽ കത്തി കുത്തിയിറക്കാനും ദുഷ്ടന്മാർ ധാരാളമുള്ളതുകൊണ്ടാണു് പൊലീസും അഭിഭാഷകനും കോടതിയും ഉണ്ടായതു്. ഇമ്മാതിരി കഥകൾ ധാരാളമുള്ളതുകൊണ്ടാണു് സാഹിത്യവാരഫലം നിലനിൽക്കുന്നതു്. അനേകം നസീം പുന്നയൂർമാർ ഉണ്ടാകട്ടെ.

ഭർത്താവും ഭാര്യയും കൂടി വഴക്കു കൂടുമ്പോൾ ആ ശണ്ഠയുടെ പരകോടിയിൽ ഭർത്താവു് പറയും: ''ഇതാ ഞാൻ പോകുന്നു. ഇനി നീ എന്നെ കാണുകയില്ല.'' രണ്ടു മണിക്കൂർ കഴിയുമ്പോൾ അയാൾ റോഡിൽ നിന്നു പതുങ്ങിപ്പതുങ്ങിവന്നു് അത്താഴം കഴിക്കാൻ വേണ്ടി മേശയ്ക്കരികിൽ ചെന്നു് ഇരിക്കും. മിണ്ടാതെ ഊണു കഴിച്ചു് കിടന്നുറങ്ങും. പിണങ്ങിപ്പോയിട്ടു ഭർത്താവിനെപ്പോലെ തിരിച്ചുവരുന്ന കഥകൾ ഏറെയുണ്ടു്. ഭർത്താവിനെയും ഭാര്യയെയും കുറിച്ചു് പല്ലിശ്ശേരി കുമാരി വാരികയിൽ എഴുതിയ 'വിവാഹിതർക്കൊരു മന്ത്രം' എന്ന കഥ അവയിലൊന്നാണു്.

ശാന്തിയും രവിയും സ്നേഹിച്ചു പരസ്പരം. രവി പോയി. ശാന്തി ''എന്റെ രാജകുമാരനെ നിങ്ങൾ കണ്ടുവോ'' എന്നു ചോദിച്ചുകൊണ്ടു് കഴിഞ്ഞുകൂടുന്നു. ഗേളി തഴവാ മനോരമ ആഴ്ചപ്പതിപ്പിൽ എഴുതിയ ഒരു കഥയുടെ സാരമാണിതു്. സംസ്കാരദരിദ്രനു് സംസ്കാര സമ്പന്നനെ അവഹേളിക്കാൻ കഴിയും, ചീത്ത വാക്കുകൾ പറഞ്ഞു്. സംസ്കാര സമ്പന്നൻ മിണ്ടുകയുമില്ല. ഗേളി തഴവായുടെ കഥ വായിച്ചു് നമ്മൾ മിണ്ടാതിരിക്കുന്നു.

* * *

സ്ത്രീകൾ ഒരിക്കലും ച്ചുവയ്ക്കരുതു്; വിശേഷിച്ചും വീട്ടിനകത്തു്. ച്ചുക്കുട്ടിയാൽ ഭവനത്തിന്റെ ഐശ്വര്യം തകരും. ഭാഷയിലെ പദങ്ങൾ സ്ത്രീകളാണു്. അവ ഉറക്കെ സംസാരിക്കരുതു്. സംസാരിച്ചാൽ? സാഹിത്യം തകരും.